സ്ത്രീകളുടെ പ്രശ്നങ്ങൾ O പ്രസിദ്ധീകരണം, വിതരണം: കേരള ശാസ്ത്രസാഹിത്യ പരിഷത്ത്, തൃശൂർ-680002 O അച്ചടി: സ്വരാജ് പ്രസ്, തിരുവനന്തപുരം O ഒന്നാംപതിപ്പ് സെപ്തംബർ 1989 O വില : 1.00 രൂപ.

malayalam O sthreekalude prasnangal O published and distributed by: kerala sastra sahithya parishad, trichur 680 002 O printing: swaraj press, trivandrum O first edition: september, 1989 O price rupees: 1.00

KSSP 0435 IE Sept.' 89 3K 100 LL15/W/ 89

നമ്മുടെ സമൂഹത്തിൽ സ്ത്രീകൾക്കുള്ള അധമ പദവി എല്ലാ പുരോഗമനവാദികളും സമ്മതിക്കുന്ന വസ്തുതയാണ്. ഈ സ്ഥിതിക്കെതിരായുള്ള സമരം ലോകത്തിൻെറ നാനാഭാഗത്തുള്ള വനിതാ സംഘടനകൾ ആരംഭിച്ചിരിക്കുന്നു. കഴിഞ്ഞ രണ്ടു ദശകങ്ങളിലായി സ്ത്രീകളുടെ സ്ഥാനത്തിൻെറ വിവിധ സ്വഭാവങ്ങളെക്കുറിച്ച് നിരവധി വസ്തുതകൾ വനിതാ സംഘടനകൾ പുറത്തു കൊണ്ടുവന്നിട്ടുണ്ട്. സ്ത്രീകളെ അടിച്ചമർത്തുന്ന ശക്തികൾക്കെതിരായ പോരാട്ടങ്ങൾക്ക് വൈവിധ്യമാർന്ന രൂപങ്ങളും കൈവന്നിട്ടുണ്ട്. ഇവയെല്ലാംകൂടി ഉണർത്തിവിട്ട പുതിയ ബോധമാണ് ഐക്യരാഷ്ട്രസഭയുടെ ജനറൽ അസംബ്ലിയെ 1976 മുതൽ '85 വരെയുള്ള കാലം വനിതാ ദശകമായി ആചരിക്കാൻ പ്രേരിപ്പിച്ചത്. 1985 ൽ കെനിയയിലെ നയ്റോബിയിൽ വെച്ചു നടന്ന അന്താരാഷ്ട്ര വനിതാ സമ്മേളനം വനിതകളുടെ വളർന്നുവരുന്ന ശക്തിയുടെ പ്രകടനമായിരുന്നു. ലോകജനസംഖ്യയിൽ പകുതി വരുന്ന സ്ത്രീകളാണ് മൊത്തം അധ്വാനത്തിൻെറ മൂന്നിൽ രണ്ടു ഭാഗവും വഹിക്കുന്നതെന്നും, മൊത്തം വരുമാനത്തിൻെറ പത്തിലൊന്നു മാത്രം വരുമാനമായി കൈപ്പററുകയും ലോകസമ്പത്തിൻെറ നൂറിലൊന്നു ഭാഗത്തിനു മാത്രം അവകാശികളായിരിക്കുകയും ചെയ്യുന്ന അവസ്ഥയാണ് ഇന്നുള്ളതെന്നും സമ്മേളനം വിലയിരുത്തി. ഈ സ്ഥിതി സ്ത്രീകളുടെ രണ്ടാംകിട നിലയെ വിളിച്ചറിയിക്കുന്നു.

സമൂഹ സാമ്പത്തിക ബന്ധങ്ങളിൽ സ്ത്രീകളുടെ സ്ഥാനത്തെപ്പററി പൊതുവായും ഇന്ത്യയിലെ സമ്പദ്ഘടനയിൽ സ്ത്രീകളുടെ പങ്കിനെക്കുറിച്ച് പ്രത്യേകിച്ചും നിരവധി പഠനങ്ങൾ നടന്നിട്ടുണ്ട്. സ്ത്രീകളുടെ ഇന്നത്തെ സ്ഥിതിയെപ്പററി കൂടുതൽ ആഴത്തിൽ മനസ്സിലാക്കുന്നതിന് ഇവ നൽകുന്ന വിവരങ്ങൾ നമ്മെ സഹായിക്കുന്നു.

## സ്ത്രീകളും സമ്പദ്ഘടനയും

ഇന്ന് ലോകത്തിൻെറ മൂന്നിൽ രണ്ടുഭാഗത്ത് മത്സരാധിഷ്ഠിതവ്യവസ്ഥ അല്ലെങ്കിൽ മുതലാളിത്ത വ്യവസ്ഥയാണ് നിലനിൽക്കുന്നതെന്ന് എല്ലാവർക്കും അറിയാം. ഈ വ്യവസ്ഥയിൽ ഉല്പാദ

നോപകരണങ്ങളുടെ ഉടമസ്ഥാവകാശം അവ ഉപയോഗിച്ച് ജോലി ചെയ്യുന്ന തൊഴിലാളിക്കല്ല. അവയുടെ ഉടമ മുതലാളിയാണ്. തൊഴിലാളിയുടെ അധ്വാനശക്തി മറേറതൊരു ചരക്കിനെയും പോലെ മുതലാളി വിലപേശി വാങ്ങുന്നു. തൊഴിലാളിയുടെ അധ്വാനത്തിൻെറ വിലയുടെ ഒരു ചെറുപങ്കു മാത്രമേ അയാൾക്ക് കൂലിയായി ലഭിക്കുന്നുള്ളു. ബാക്കി മുതലാളിയുടെ ലാഭത്തിൻെറ ഭാഗമായി മാറുകയാണ്. മനുഷ്യൻെറ അധ്വാനശക്തി വിപണിയിലുള്ള മറേറതു വസ്തുവിനെയുംപോലെ ചരക്കായി മാറുന്ന വ്യവസ്ഥയാണ് മുതലാളിത്തം.

മുതലാളിത്തത്തിനുമുൻപുള്ള ഒരു സമ്പദ്ഘടനയിലും അധ്വാനശക്തി ഒരിക്കലും ചരക്കായിരുന്നില്ല. പ്രാകൃത—ഗോത്രവർഗസമൂഹത്തിൽ സ്ത്രീപുരുഷൻമാർ കൂട്ടായി അധ്വാനിക്കുന്നു. ഗോത്രസമൂഹത്തിൻെറ പ്രത്യേകതകൾക്കനുസരിച്ചുള്ള തൊഴിൽ വിഭജനം ഉണ്ടാകാം. അവ ഒരിക്കലും ഒരു വിഭാഗം മററൊരു വിഭാഗത്തെ ചൂഷണം ചെയ്യുന്ന സ്ഥിതിയിലെത്തുന്നില്ല. ഭക്ഷ്യവസ്തുക്കളുടെ ശേഖരണവും വിതരണവും കൂട്ടായാണ് നടക്കുന്നത്.

കൃഷി, കന്നുകാലിവളർത്തൽ, സ്ഥിരമായ പാർപ്പിടം മുതലായവയുടെ വളർച്ച ഗോത്രവ്യവസ്ഥയിൽ മാററങ്ങൾ വരുത്തി. കൃഷിസ്ഥലങ്ങളുടെ ഉടമകളും സംരക്ഷകരുമായ വിഭാഗവും കാർഷികോൽപാദനം നടത്തുന്ന മററൊരു വിഭാഗവും വളർന്നുവന്നു. ഉടമകൾ ഉൽപാദകരെക്കൊണ്ട് അടിമപ്പണി എടുപ്പിച്ചു. ഉല്പാദനത്തിൻെറ സിംഹഭാഗവും ഉടമകളുടെ കൈയിലായി. സ്ത്രീകളുടെ സാമൂഹ്യമായ സ്ഥാനം അധഃപതിച്ചതും ഇക്കാലത്താണ്. ഗ്രീസിലെയും റോമിലെയും അടിമത്തവ്യവസ്ഥിതി ആദിമകാലത്തു വളർന്നുവന്ന ചൂഷണവ്യവസ്ഥയുടെ മൂർദ്ധന്യത്തെ കുറിച്ചു.

നാടുവാഴിത്ത വ്യവസ്ഥയിലെ കൃഷിക്കാർ കൃഷിഭൂമി പാട്ടത്തിനെടുത്ത് കൃഷി ചെയ്യുന്നവരാണ്. പണിയായുധങ്ങൾ അവർക്ക് സ്വന്തമായുണ്ടാകാം. പക്ഷേ അവരുടെ ഉല്പന്നത്തിൻെറ വലിയ പങ്ക് ജൻമിക്ക് നൽകേണ്ടിവരുന്നു. കൈത്തൊഴിൽക്കാരാണെങ്കിൽ അവരുടെ മൂപ്പൻെറ താല്പര്യമനുസരിച്ച് അധ്വാനിക്കേണ്ടിവരുന്നു. നാടുവാഴിത്തവ്യവസ്ഥയിലെ ജൻമി-കുടിയാൻ ബന്ധം വെറും സാമ്പത്തികം മാത്രമല്ല, ആശയപരവും കൂടിയാണ്. സാമൂഹ്യാചാരങ്ങളും മാമൂലുകളും ഉല്പാദകനെ ദുരിതങ്ങളിലാഴ്ത്തുന്നു. ഇന്ത്യയിലെ ജാതിവ്യവസ്ഥ ഇതിനുദാഹരണമാണ്. ഇത്തരം ആചാരങ്ങൾ സ്ത്രീയെ തളച്ചിടുന്ന ചങ്ങലകളായി മാറുന്നു.

ഇതിൽനിന്നെല്ലാം വ്യത്യസ്തമാണ് മുതലാളിത്തം. അടിമവേലയും സമൂഹത്തിലെ മാമൂലുകളും അധ്വാനിക്കുന്ന സ്ത്രീ പുരുഷൻ

മാരുടെ സ്വാതന്ത്ര്യത്തെ തകർക്കുന്നില്ല. അവർക്ക് തങ്ങളുടെ അധ്വാനത്തെ ഇഷ്ടമുള്ളവർക്ക് വിൽക്കാനുള്ള സ്വാതന്ത്ര്യമുണ്ട്. അതോടൊപ്പം അവർ മുതലാളികളുടെ നഗ്നമായ ചൂഷണത്തിനു വിധേയരാകുന്നു. ഇന്നത്തെ ഇന്ത്യയുടെ സാഹചര്യത്തിൽ നാടുവാഴിത്ത പാരമ്പര്യങ്ങൾ പൂർണമായി വിട്ടുമാറാത്ത സമൂഹമാണ് ഇവിടെ ഉള്ളത്. ഇന്ത്യയിലെ അധ്വാനിക്കുന്ന വിഭാഗങ്ങൾ രണ്ടു തരത്തിലുള്ള ചൂഷണങ്ങൾക്കും വിധേയരാകുന്നുണ്ട്. ഇക്കാര്യത്തിൽ സ്ത്രീകളുടെ അവസ്ഥയിലും കാര്യമായ വ്യത്യാസമില്ലെന്നു കാണാം.

## സ്ത്രീകൾ—കാർഷികമേഖലയിൽ

കാനേഷുമാരി കണക്കുകൾ പരിശോധിച്ചാലും ദേശീയസാമ്പിൾ സർവേ കണക്കുകൾ പരിശോധിച്ചാലും തൊഴിൽപങ്കാളിത്തത്തിൽ വളരെ പ്രകടമായ സ്ത്രീപുരുഷ അന്തരം കാണാം. 1981–ലെ കണക്കനുസരിച്ച് പുരുഷൻെറ തൊഴിൽ പങ്കാളിത്തം 53.19%വും സ്ത്രീകളുടേത് 20.85 ശതമാനവുമാണ്. ഈ കണക്കുകൾ ശരിയാണോ എന്നു പരിശോധിക്കേണ്ടിയിരിക്കുന്നു. കാരണം കാനേഷുമാരി കണക്കെടുക്കാൻ വരുന്ന ഉദ്യോഗസ്ഥനും സാധാരണഗതിയിൽ അയാൾ സംസാരിക്കുന്ന കുടുംബത്തിലെ പുരുഷനും സ്ത്രീകളുടെ ജോലിയെ സംബന്ധിച്ച് ചില പ്രത്യേക ധാരണകൾ പുലർത്തുന്നവരായിരിക്കും. ഇന്നത്തെ സമുദായത്തിൽ പൊതുവെ നിലനിൽക്കുന്ന ധാരണയനുസരിച്ച് കുടുംബത്തിനുള്ളിൽ സ്ത്രീ ചെയ്യുന്ന അധ്വാനം തൊഴിലായി കാണാറില്ല. കുടുംബം വക കൃഷിയിടത്തിൽ അവൾ ചെയ്യുന്ന ജോലി കണക്കിൽ പെടാൻ സാധ്യതയുമില്ല. ഏതൊരു തൊഴിലിനെപ്പററി പറയുമ്പോഴും ജോലിസ്ഥിരത, വരുമാനം എന്നിവ പ്രധാന ഘടകങ്ങളാണ്. ഈ ഘടകങ്ങളുടെ അഭാവം സ്ത്രീ ചെയ്യുന്ന ജോലിയെ ''തൊഴിൽ'' എന്ന വിഭാഗത്തിൽ പോലും പെടുത്താൻ പററാത്ത ഒന്നാക്കിത്തീർക്കുന്നു. കുടുംബത്തിനു പുറത്ത് അവൾ ചെയ്യുന്ന കൂലിവേല മാത്രമാണ് തൊഴിൽ എന്ന നിർവചനത്തിനുള്ളിൽ വരുന്നത്. കുടുംബജോലികൾ മാററിനിർത്തി അതുമായി ബന്ധപ്പെട്ടുകിടക്കുന്ന വിറകു ശേഖരിക്കുക, വെള്ളം കൊണ്ടുവരിക, പുല്ലുവെട്ടുക മുതലായ പണികൾ മാത്രം കണക്കിലെടുത്താലും സ്ത്രീകളും പുരുഷന്മാരും തമ്മിലുള്ള തൊഴിൽപങ്കാളിത്തത്തിലെ അന്തരം ഏതാണ്ട് ഇല്ലാതാകും.

ഇന്ന് ഏററവുമധികം സ്ത്രീകൾ തൊഴിലെടുക്കുന്നത് കാർഷിക മേഖലയിലാണ്. ലിംഗപരമായ തൊഴിൽ വിഭജനം വ്യക്തമായി നിലനിൽക്കുന്ന മേഖലയാണത്. ഞാറുനടീൽ, കളപറിക്കൽ,

കൊയ്ത്ത് മുതലായ ജോലികൾ സ്ത്രീകൾക്കും ഉഴൽ, വിത മുതലായവ പുരുഷന്മാർക്കുമാണ്. ഇത്തരം തൊഴിൽ വിഭജനത്തിൽ പ്രാദേശികമായ അന്തരവും പ്രകടമാണ്. സ്വാതന്ത്ര്യാനന്തരമുണ്ടായിട്ടുള്ള ഇന്ത്യയിലെ ഒരു പ്രധാനപ്പെട്ട സാമൂഹ്യപ്രതിഭാസമാണ് കർഷകത്തൊഴിലാളികളുടെ എണ്ണത്തിലുണ്ടായ വർദ്ധനവ്. കർഷകത്തൊഴിലാളികളുടെ എണ്ണം 1961 ൽ 24% ആയിരുന്നത് 1981 ൽ 45% ആയി വർദ്ധിച്ചു. കൃഷിക്കാരുടെ ശതമാനമാകട്ടെ കുറഞ്ഞുവരികയുമാണ്. കാർഷികരംഗത്ത് തൊഴിൽ ദിനങ്ങൾ കുറഞ്ഞുവരുന്നു. സ്ത്രീകളുടെ തൊഴിലില്ലായ്മ അതീവരൂക്ഷമാണ്.

തുല്യജോലിക്ക് തുല്യവേതനം എന്ന് ഭരണഘടനയിൽ എഴുതിച്ചേർത്ത ഇന്ത്യയിൽ കാർഷികരംഗത്ത് സ്ത്രീകളുടെ കൂലി പുരുഷന്മാരുടെ കൂലിയുടെ ഏതാണ്ട് 50 ശതമാനം മാത്രമാണ്. പല സ്ഥലങ്ങളിലും സ്ത്രീതൊഴിലാളികൾക്ക് പ്രത്യേകം കൂലികൊടുക്കുന്ന സമ്പ്രദായംതന്നെയില്ല. ഭർത്താവിന്റെ കൂലിയോടൊപ്പം അയാളുടെ കൈയിലാണ് ഭാര്യയുടെ കൂലികൊടുക്കുക.

ഇന്ത്യയിൽ 46 ശതമാനം സ്ത്രീകൾ കാർഷികമേഖലയിൽ പണിയെടുക്കുന്നു. കേരളത്തിൽ 43% പേർ ഈ മേഖലയിൽ ജോലി ചെയ്യുന്നു. കൃഷിക്കാർ എന്ന വിഭാഗത്തിൽ കേരളത്തിൽ വെറും 8% സ്ത്രീകളാണുള്ളത്. ഇന്ത്യ ഒട്ടുക്കുള്ളതിനെക്കാൾ വളരെ കുറഞ്ഞ ശതമാനമാണിത്. അതായത് കേരളത്തിൽ മൊത്തം കാർഷികരംഗത്ത് ജോലി ചെയ്യുന്ന സ്ത്രീകൾ 51% വരും. കാർഷികമേഖലയുമായി ബന്ധപ്പെട്ട തൊഴിലുകൾ കൂടി കണക്കാക്കുകയാണെങ്കിൽ അഖിലേന്ത്യാതലത്തിൽ കാർഷികരംഗത്തുള്ള സ്ത്രീകളുടെ എണ്ണം 81% ആകും. കേരളത്തിൽ മത്സ്യബന്ധനം, കന്നുകാലി വളർത്തൽ, കാടിനെ ആശ്രയിച്ചുള്ള തൊഴിലുകൾ എന്നിവയാണ് കൂടുതൽ തൊഴിൽ സാധ്യതയുണ്ടാക്കുന്നത്.

സ്ത്രീകൾ സ്ഥിരമായി തൊഴിൽ ചെയ്തുവന്നിരുന്ന പല മേഖലകളിലും ഇന്ന് തൊഴിൽ സാധ്യതകൾ കുറഞ്ഞുവരികയാണ്. ഞാറുനടീൽ മുതൽ കൊയ്ത്ത്, മെതിവരെയുള്ള ജോലികൾ യന്ത്രങ്ങൾ ഏറ്റെടുത്തിരിക്കുന്നു. അതുകൊണ്ട് സ്ത്രീകളുടെ തൊഴിൽ നഷ്ടപ്പെടുകയും പാപ്പരീകരണം വർദ്ധിക്കുകയും ചെയ്യുന്നു. തൊഴിൽ നഷ്ടപ്പെട്ടവർക്ക് പുതിയ തൊഴിൽ സാധ്യതകൾ തീരെയില്ല.

## കാർഷികേതര മേഖലകൾ

കാർഷികമേഖല കഴിഞ്ഞാൽ അഖിലേന്ത്യാതലത്തിൽ ഏററവും കൂടുതൽ സ്ത്രീകൾ തൊഴിലെടുക്കുന്നത് സേവനമേഖലയിലാണ്.

മധ്യവർത്തികളായ ആഫീസ് ജീവനക്കാരും അതുപോലുള്ളതോ അല്ലാത്തതോ ആയ സേവനത്തുറകളിൽപെടുന്നവരുമെല്ലാം ഇതിൽ പെടും. കുടിൽ വ്യവസായങ്ങളാണ് മററൊരു മേഖല. ബീഡിതെറുപ്പ്, ഭക്ഷണസാധനങ്ങളുടെ സംസ്കരണം, കയർ, ചണം, മററു നാരുകളുടെ സംസ്കരണം, കൈത്തറി, തുണിനെയ്ത്ത് ഇവയൊക്കെയാണ് ഈ രംഗത്തെ പ്രധാന തൊഴിലുകരം. കേരളത്തിലെ കാർഷികേതര തൊഴിൽ വിതരണം മേൽപ്പറഞ്ഞതിൽനിന്ന് വ്യത്യസ്തമാണ്. മററു സേവനങ്ങളും വ്യവസായശാലകളിലെ തൊഴിലും ഏതാണ്ട് തുല്യമാണ്: 15 ശതമാനം വീതം. ഇവ കഴിഞ്ഞേ കുടിൽവ്യവസായത്തിന് പ്രാധാന്യം ഉള്ളൂ; 8%. സേവനമേഖലയുടെ, പ്രത്യേകിച്ച് വിദ്യാഭ്യാസം, ആരോഗ്യം, ഗവൺമെൻറ്ജോലി മുതലായവയുടെ വളർച്ചയും, കാർഷിക സംസ്കരണം അധികവും ഫാക്ടറികളിൽ ആണെന്നതും (ഉദാ: കശുവണ്ടി, തീപ്പെട്ടി. മൽസ്യ സംസ്ക്കരണം) ആണ് ഇതിനു കാരണം. കശുവണ്ടി സംസ്കരണം പോലുള്ള വ്യവസായങ്ങളിൽ പുരുഷന്മാരേക്കാരം കുറഞ്ഞ വേതനമാണ് സ്ത്രീത്തൊഴിലാളികരംക്ക് കൊടുക്കാറുള്ളത്. അസംഘടിത മേഖലയിൽപ്പെട്ട വ്യവസായങ്ങളുടെയെല്ലാം സ്ഥിതി ഇതാണ്. ഇവിടെയും പുത്തൻ സാങ്കേതിക വിദ്യകളും ആധുനികവൽക്കരണവും സ്ത്രീത്തൊഴിലാളികളുടെ തൊഴിലാണ് നഷ്ടപ്പെടുത്തുന്നത്. കേരളത്തിൽ അടുത്ത കാലത്ത് ഇറക്കുമതിചെയ്ത തൊണ്ടുതല്ലൽ യന്ത്രം സ്ത്രീത്തൊഴിലാളികളുടെ ജോലിയാണ് നഷ്ടപ്പെടുത്തിയത്.

സ്ത്രീകളെക്കൊണ്ട് പീസ് റേററിന് ജോലി ചെയ്യിക്കുന്നത് അടുത്ത കാലത്ത് വ്യാപകമായിട്ടുണ്ട്. ഇത് മുതലാളിക്ക് കൂടുതൽ ലാഭം നേടിക്കൊടുക്കുന്നു. പീസ് റേററാകുമ്പോരം മേൽനോട്ടത്തിന് ആളെ നിയമിക്കേണ്ടതില്ല. കുട്ടികളെക്കൊണ്ടും ജോലി ചെയ്യിക്കാം. വേതനമല്ലാതെ മററു യാതൊരു ആനുകൂല്യവും നൽകേണ്ടതില്ല. ചില അപവാദങ്ങരം ഇല്ലാതില്ല.

കേരളത്തിൽ ബീഡിരംഗത്ത് സ്ത്രീകളെക്കാരം വളരെയധികം പുരുഷന്മാർ ജോലി ചെയ്യുന്നു. 1930 കളിലാണ് മലബാറിലെ ഗ്രാമങ്ങളിലേക്ക് ബീഡിവ്യവസായം വന്നത്. 1967-68ൽ തൊഴിൽ നഷ്ടപ്പെട്ട ബീഡിത്തൊഴിലാളികരം ഗവൺമെൻറിൻെറ സഹകരണത്തോടെ ആരംഭിച്ചതാണ് ദിനേശ്ബീഡി സഹകരണസംഘം. 40000 പേർ അവിടെ ജോലി ചെയ്യുന്നു. 5000 പേർ അതിൽ സ്ത്രീകളാണ്. കൂലി കൂടുതൽ ലഭിക്കുന്ന ലേബലൊട്ടിക്കുക എന്ന ജോലിയാണ് സ്ത്രീകരംക്കു നൽകിയിരിക്കുന്നത്.

പൊതുമേഖലയിൽ പെട്ട വൈററ് കോളർ ജോലികളിലാണ് വേത

നത്തിൻെറ കാര്യത്തിൽ സ്ത്രീകൾക്ക് തുല്യത ലഭിക്കുന്നത്. അതിൽ തന്നെ സ്വകാര്യമേഖലയിലെ സ്ഥിതി വ്യത്യസ്തമാണ്. വൈദഗ്ധ്യം അധികം വേണ്ടാത്ത തൊഴിലുകളിൽ തുച്ഛമായ ശമ്പളത്തിന് സ്ത്രീകളെ നിയമിക്കുന്നത് സ്വകാര്യമേഖലയിൽ സർവസാധാരണമാണ്. ടൈപ്പിസ്റ്റ്, സ്റ്റെനോഗ്രാഫർ, റിസപ്ഷനിസ്റ്റ് മുതലായ ജോലികൾ സ്ത്രീക്കു യോജിച്ചതാണെന്ന ധാരണയും പരന്നിട്ടുണ്ട്. സാങ്കേതിക വിദഗ്ധരായി സ്ത്രീകളെ നിയമിക്കുന്നതിൽ തൊഴിലുടമകൾ പൊതുവെ മടി കാണിക്കുന്നു.

ഇന്ത്യയിൽ തൊഴിലാളിസ്ത്രീകൾ പൊതുവെ സംഘടിതരല്ല. കേരളമാണ് ഇതിനൊരപവാദം. പക്ഷേ, തൊഴിലാളി സംഘടനാംഗത്വവും യഥാർത്ഥ പങ്കാളിത്തവും വേറിട്ടു നിൽക്കുന്നു എന്നു പറയാനുള്ള തെളിവുകളുമുണ്ട്. അംഗത്വം ഉണ്ടെങ്കിലും തൊഴിലാളി സംഘടനകളുടെ പ്രവർത്തനത്തിൽ സ്ത്രീകളുടെ പങ്ക് കുറവാണ്.

## സ്ത്രീകളും കുടുംബജോലിയും

തൊഴിൽ എന്നു നാം സാധാരണയായി വിളിക്കാറുള്ളത് വ്യവസായത്തൊഴിലിനെയും കൃഷിയെയുമാണ്. പൊതുവെ വീട്ടുവേലകളെ സാമൂഹ്യഉല്പാദനത്തിൻെറ ഭാഗമായി കണക്കാക്കാറില്ല. വീട്ടുവേലകളുടെ ഉൽപന്നങ്ങൾ കമ്പോളകൈമാററത്തിനു വേണ്ടിയല്ല. കുടുംബത്തിൻെറ നേരിട്ടുള്ള ഉപഭോഗത്തിനു വേണ്ടിയാണെന്നാണ് പറയുക. ആധുനിക കുടുംബങ്ങളിലാണെങ്കിൽ, സ്ത്രീ പുരുഷനു നൽകുന്ന സ്നേഹസമ്മാനമായാണ് വീട്ടുജോലിയെ കണക്കാക്കുന്നത്. ഈ സങ്കല്പങ്ങൾ അടുത്തകാലത്ത് ചോദ്യം ചെയ്യപ്പെട്ടിട്ടുണ്ട്. വീട്ടുവേലകൾ ഉല്പാദനപരമാണോ? അവ മൂല്യം സൃഷ്ടിക്കുന്നുണ്ടോ? എന്നിങ്ങനെ പലതും. അതിരൂക്ഷമായ വിവാദങ്ങൾ ഇന്നും തുടരുന്നു. ഈ തർക്കങ്ങളിലേക്ക് കടക്കാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല. സമ്പദ്ഘടനയുടെ സുഗമമായ പ്രവർത്തനത്തിൽ കുടുംബജോലികൾ വഹിക്കുന്ന സ്ഥാനത്തെക്കുറിച്ചുള്ള ബോധവും അംഗീകാരവും അത്യാവശ്യമാണ്. സ്ത്രീയുടെ അധ്വാനഭാരത്തെയും അതുസൃഷ്ടിക്കുന്ന വരുമാനത്തെയും കുറിച്ചുള്ള യഥാർഥ കണക്കുകൾ ഉണ്ടാക്കാൻ ഇതു നമ്മെ സഹായിക്കുന്നു. സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തത്തെക്കുറിച്ചുള്ള കണക്കുകൾ താഴ്ന്നിരിക്കുന്നതിനുള്ള കാരണം സ്ത്രീകൾ ചെയ്യുന്ന വീട്ടുപണികൾ തൊഴിലായി പരിഗണിക്കപ്പെടുന്നില്ല എന്നതാണ്. സ്ത്രീകളെക്കുറിച്ച് I L O (അന്താരാഷ്ട്ര തൊഴിൽ സംഘടന) പുതിയ നിർവചനം നിർദ്ദേശിച്ചിട്ടുണ്ട്. കാർഷിക മേഖലയിൽ സ്ത്രീകൾ ചെയ്യുന്ന വിറകു ശേഖരണം, പുല്ലുവെട്ടൽ, മൃഗപരിപാലനം തുടങ്ങിയ

പ്രവർത്തനങ്ങളെ തൊഴിലായി കണക്കാക്കണമെന്നതാണ് നിർദ്ദേശം. എല്ലാ അംഗരാജ്യങ്ങളും ഇതിനനുസരിച്ച് കാനേഷുമാരി നിർവചനങ്ങളിൽ മാററം വരുത്തണമെന്നും ഐക്യരാഷ്ട്ര സംഘടന പ്രമേയം പാസാക്കിയിട്ടുണ്ട്. ചുരുക്കം ചില രാജ്യങ്ങളിലേ ഇത് നടപ്പാക്കപ്പെട്ടിട്ടുള്ളു.

തൊഴിൽ ശക്തി കണക്കുകളിൽ മാത്രമല്ല ദേശീയ വരുമാന കണക്കുകളിലും വീട്ടുജോലികൾ പരിഗണിക്കപ്പെടുന്നില്ല. വീട്ടുജോലികൾ 'കമ്പോള'ബന്ധങ്ങൾക്ക് വെളിയിലാണ് എന്നതാണു കാരണം. അമേരിക്കയിലെ വീട്ടുജോലിക്കാർക്ക് വിലയിട്ടാൽ അത് അവിടുത്തെ ദേശീയ വരുമാനത്തിൻെറ 24 ശതമാനം വരുമെന്ന് കണക്കാക്കുന്നു.

വീട്ടുജോലികൾ നമ്മുടെ അധ്വാനശക്തിയെപ്പററിയുള്ള കണക്കുകളിൽ അദൃശ്യമാണ് എന്നതുമാത്രമല്ല പ്രശ്നം. കുടുംബം നിലനിർത്തുന്നതിനുള്ള അധ്വാനഭാരം സ്ത്രീകളുടെ യഥാർത്ഥ തൊഴിൽ സമയത്തെ വൻതോതിൽ ദീർഘിപ്പിക്കുന്നുവെന്നതാണ്. വീട്ടുജോലിയും ''പുറം'' തൊഴിലും കൂടി കണക്കിലെടുത്താൽ സ്ത്രീകൾക്ക് 12-16 മണിക്കൂർ വരെ ജോലി ചെയ്യേണ്ടിവരുന്നു. വീട്ടുജോലിയും പുറം തൊഴിലും കൂടി ഒന്നിച്ചു നടത്താൻ പാർട്ട്ടൈം ജോലി ചെയ്യുന്നവരും ഷിഫ്ററിൽ ജോലി ചെയ്യുന്നവരുമായ നിരവധി സ്ത്രീകളുണ്ട്. ഇതെല്ലാം കൂടാതെ, സ്ത്രീകളുടെ സ്ഥാനം അടുക്കളയിലാണെന്നും പുറത്തുപോയി പണിയെടുക്കുന്നവരും വീട്ടുജോലിയും ചെയ്തുകൊള്ളണമെന്നുമുള്ള ധാരണ വ്യാപകമാണ്. സ്ത്രീകൾക്ക് പാർട്ട്ടൈം ജോലി മതിയെന്ന ധാരണയും പരക്കെയുണ്ട്.

സ്ത്രീകളെപ്പോലെ തന്നെ അദൃശ്യമായി അധ്വാനിക്കുന്ന അസംഘടിതമായ വിഭാഗമാണ് വീട്ടുജോലിക്കാർ. 'സ്ത്രീകളുടെ തൊഴിലി'നോടുള്ള വിവേചനമാണ് ഇവരുടെ തൊഴിലിനെയും ബാധിക്കുന്നത്. വീട്ടിൽ നടത്തുന്ന പാചകം, ശുചീകരണം, ശിശുപരിപാലനം തുടങ്ങിയവയെല്ലാം തൊഴിലായി അംഗീകരിക്കാൻ സമൂഹത്തിനു കഴിയാറില്ല. ലോകത്തിലെ അധ്വാനഭാരത്തിൻെറ മൂന്നിൽ രണ്ടു ഭാഗം സ്ത്രീകളുടെ ചുമലിലാണെന്ന ഐ. എൽ. ഒ യുടെ വിലയിരുത്തൽ ഇവയെല്ലാം ചേർന്നാണ്. ഇതനുസരിച്ചുള്ള വരുമാനമോ അവകാശങ്ങളോ സ്ത്രീകൾക്ക് ലഭിക്കുന്നില്ല. സ്ത്രീയെ രണ്ടാംകിട പൗരയാക്കി മാററുന്ന രീതിയുടെ കാതൽ സ്ത്രീയുടെ സമ്പദ്ഘടനയോടുള്ള ബന്ധത്തിലാണ് കിടക്കുന്നത്.

# സ്ത്രീകളും ഊർജവിനിയോഗവും

മനുഷ്യാധ്വാനം പ്രകൃതിയുടെ മേലുള്ള നിരന്തര പ്രവർത്തനമാണ്. ബാഹ്യപ്രകൃതിയെ മാററിമറിച്ച് സ്വന്തം ആവശ്യങ്ങൾ നിറവേററാൻ മനുഷ്യൻ ശ്രമിക്കുന്നു. കാററ്, വെള്ളം, മണ്ണ്, മരങ്ങൾ, ജീവജാലങ്ങൾ ഇവയെയെല്ലാം മനുഷ്യൻ ഉപയോഗിക്കുന്നു. ഇവയുടെയെല്ലാം പ്രവർത്തനരൂപങ്ങൾ മനുഷ്യന് ഉപയോഗപ്രദമായ വസ്തുക്കളായി മാറുന്നു. തീ, വായു, ജലശക്തി, മൃഗങ്ങളുടെ ശക്തി, ഇവയെയെല്ലാം മനുഷ്യൻ സ്ഥിരമായി ഉപയോഗിച്ചുവന്നിട്ടുണ്ട്. അടുത്തകാലത്തായി നീരാവി, വൈദ്യുതി മുതൽ ആണവോർജം വരെയുള്ള രൂപങ്ങളും മനുഷ്യൻ ഉപയോഗിച്ചു വന്നിട്ടുണ്ട്. സ്ത്രീകളുടെ അദ്ധ്വാനത്തിൻെറ പ്രാധാന്യത്തെക്കുറിച്ച് മുൻപു പറഞ്ഞു. സ്ത്രീകളുടെ അധ്വാന, ഉപയോഗിക്കുന്ന ഊർജരൂപങ്ങളെന്തെല്ലാമാണെന്ന് പരിശോധിക്കാം.

ഇന്ത്യയിൽ ഏററവും വ്യാപകമായുപയോഗിക്കപ്പെടുന്ന ഊർജരൂപം താപോർജമാണ്. ഏററവുമധികം ഉപയോഗിക്കപ്പെടുന്ന ഇന്ധനമാണല്ലോ വിറക്. വിറക് ഏററവുമധികം ഉപയോഗിക്കുന്നത് സ്ത്രീകളാണ്. വിറകു ശേഖരിക്കുന്നതും അവർ തന്നെയാണ്. അടുത്തകാലം വരെ വിറകിനുള്ള മരക്കൊമ്പും ചുള്ളിയും വീട്ടിൻെറ അടുത്തു നിന്നു തന്നെ ശേഖരിക്കാൻ കഴിയുമായിരുന്നു. ഇന്ന് വ്യാപകമായ വനനശീകരണവും പറമ്പിലുള്ള മരങ്ങളെല്ലാം വെട്ടിക്കളയുന്നതും മൂലം വിറകിൻെറ ലഭ്യത കുറഞ്ഞുവരികയാന്ന്. അടുക്കളക്കാവശ്യമായ വിറകന്വേഷിച്ച് സ്ത്രീകൾക്ക് അലഞ്ഞുതിരിയേണ്ടിവരുന്നു.

ഇന്ത്യയിലെ ഭൂരിഭാഗം സ്ത്രീകളും കാർഷികമേഖലയിലാണല്ലോ ജോലി ചെയ്യുന്നത്. കൃഷിക്ക് വെള്ളം ആവശ്യമാണ്. നദികളിൽ നിന്നും മററു ജലസംഭരണികളിൽ നിന്നും ലഭിക്കുന്ന വെള്ളം കൃഷിക്കു മാത്രമല്ല, നിത്യോപയോഗത്തിനു മുഴുവൻ ഉപയോഗിക്കുന്നു. കേരളത്തിനെ സംബന്ധിച്ചിടത്തോളം ജലസേചന പദ്ധതികളും ജലവൈദ്യുത പദ്ധതികളുമാണ് ഇവിടത്തെ ഊർജാവശ്യങ്ങളുടെ വലിയ ഭാഗം നിറവേററിവരുന്നത്. എന്നാൽ വ്യാപകമായ വനനശീകരണം കൊണ്ട് മണ്ണിലെ ഈർപ്പം പിടിച്ചു നിർത്താനാവുന്നില്ല. അത് കൃഷിയെ ബാധിക്കുന്നു. ജലസംഭരണികളിൽ മണ്ണിടിഞ്ഞ് ജലവൈദ്യുതിയുടെ ഉല്പാദനം കുറയുകയും ചെയ്യുന്നു. വനനശീകരണവും അതിൻെറ ഫലമായുണ്ടാകുന്ന മണ്ണൊലിപ്പും ഇന്ത്യയാകെ പ്രശ്നമായി ഉയരുകയാണ്. ഇന്ത്യയിലെ മണ്ണൊലിപ്പ് ശരാശരി

ഹെക്ടറൊന്നിന് 16 ടൺ വരുമെന്നാണ് കണക്കാക്കുന്നത്. ഇതു മൂലം വൈദ്യുതിയുടെയും വെള്ളത്തിൻെറയും ലഭ്യത കുറയുന്നു. കുടുംബത്തിനാവശ്യമായ കുടിവെള്ളം ശേഖരിക്കുന്നതു സ്ത്രീകളായതുകൊണ്ട്, ജലസ്രോതസ്സുകൾ തേടി വളരെ ദൂരം പോകേണ്ടി വരുന്നു.

കുടിവെള്ളത്തിൻെറ ലഭ്യതയില്ലായ്മ സ്ത്രീകളുടെ ആരോഗ്യത്തെ നശിപ്പിക്കുന്നു. വിറകും കാലിത്തീററയും തേടിയുള്ള അധ്വാനമുണ്ടാക്കുന്ന പ്രശ്നങ്ങൾക്കു പുറമെയാണത്. വിറകു ലഭിച്ചാൽ തന്നെ പഴയ രൂപത്തിലുള്ള അടുപ്പിൽനിന്നുള്ള പുകയും സ്ത്രീയുടെ ആരോഗ്യത്തെ നശിപ്പിക്കുന്നു.

നാം തന്നെ വരുത്തിവെയ്ക്കുന്ന ഈ ദുഃസ്ഥിതിയിൽ നിന്ന് കരകയറേണ്ടത് ആവശ്യമാണ്. ഇവ നേരിട്ടു ബാധിക്കുന്നത് സ്ത്രീകളെയായതു കൊണ്ട് സ്ത്രീകളുടെയിടയിൽ പ്രശ്നങ്ങളെക്കുറിച്ച് ബോധവൽക്കരണം നടത്തേണ്ടതുണ്ട്. അതിനോടൊപ്പം, ഊർജവിനിയോഗത്തിലെ പ്രതിസന്ധിക്ക് പല പരിഹാരമാർഗങ്ങളും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. അവയിലൊന്ന് ഖനിജ ഇന്ധനങ്ങളുടെ ഉപയോഗമാണ്. പക്ഷേ, കേരളത്തിൽ ലഭിക്കുന്നില്ലെന്ന പരിമിതിയുണ്ട്. വൈദ്യുതിയും പരിഹാര മാർഗമായി നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. വൈദ്യുതികമ്മി അനുഭവപ്പെടുന്ന സാഹചര്യത്തിൽ പാചകത്തിനു കൂടി വൈദ്യുതി ഉപയോഗിക്കപ്പെടുന്നത് ശാസ്ത്രീയമല്ല. ആദ്യം വേണ്ടത് വൈദ്യുതി കമ്മി നികത്താനുള്ള പദ്ധതികളാണ്. ഇപ്പോൾ നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന താപനിലയങ്ങൾ ഉടനടി പണി പൂർത്തിയാക്കി പ്രവർത്തിക്കേണ്ടതാണ്.

എങ്കിലും, സാധാരണക്കാരെ സംബന്ധിച്ചിടത്തോളം ഇന്നും വിറകു തന്നെയാണ് പാചക ഇന്ധനം. പുതുക്കൽ ശേഷിയുള്ള ഇന്ധനമാണെന്ന പ്രത്യേകതയുമുണ്ട്. വിറകിൻെറ കൂടുതൽ ശാസ്ത്രീയമായ ഉപയോഗം ഇവിടെ പ്രധാനമാണ്. അതിനു രണ്ടു മാർഗങ്ങളുണ്ട്. (1) വിറകിൻെറ ഉല്പാദനം വർധിപ്പിക്കുക (2) ഉപയോഗക്ഷമത വർധിപ്പിച്ച് വിറകിൻെറ ഉപഭോഗം ശാസ്ത്രീയമായി ആസൂത്രണം ചെയ്യുക.

വനമേഖലയെ ശാസ്ത്രീയമായി ചൂഷണം ചെയ്യുക, തരിശു ഭൂമികളിൽ വൃക്ഷങ്ങൾ നട്ടുപിടിപ്പിക്കുക, വീട്ടുവളപ്പിൽ മരങ്ങൾ വളർത്തുക മുതലായവകൊണ്ട് വിറകിൻെറ ഉല്പാദനം വർധിപ്പിക്കാം. ഇത്തരത്തിലുള്ള കൃഷി ശാസ്ത്രീയമായി ആസൂത്രണം ചെയ്യുന്നതുമൂലം മണ്ണൊലിപ്പ് തടയാനും വരൾച്ച, വെള്ളപ്പൊക്കം

എന്നിവയെ നിയന്ത്രിക്കാനും ഭൂഗർഭജലസമ്പത്ത് വർധിപ്പിക്കാനും സാധിക്കും.

വിറകിന്റെ ഉപയോഗക്ഷമത വർധിപ്പിക്കുന്നതിന് ശാസ്ത്രീയമായ സമീപനം ആവശ്യമാണ്. ഇന്ത്യയിലെല്ലായിടത്തും ഇന്ന് ഉപയോഗിക്കുന്ന അടുപ്പുകൾ വളരെ ദക്ഷത കുറഞ്ഞവയാണ്. ചുരുങ്ങിയ ചിലവിൽ ദക്ഷതകൂടിയ അടുപ്പുകൾ പ്രചരിപ്പിക്കുന്നതുവഴി ഇന്ന് ആവശ്യമുള്ളതിന്റെ മൂന്നിലൊന്നു വിറകു കൊണ്ട് പാചകാവശ്യം നിറവേററാം. ഊർജത്തെ ശാസ്ത്രീയമായി വിനിയോഗിക്കുന്നതിനും സ്ത്രീകളുടെ അധ്വാനഭാരം വൻതോതിൽ കുറക്കുന്നതിനുമുള്ള നല്ല മാർഗങ്ങളിലൊന്നായിരിക്കും അത്.

## പരിഷത്ത് അടുപ്പ്

കേരളത്തിൽ ഇന്നും ഏററവുമധികം വിനിയോഗിക്കുന്നത് താപോർജമാണ്. വീട്ടാവശ്യങ്ങൾക്കു വേണ്ട ഊർജത്തിന്റെ 80 ശതമാനവും വിറകിന്റെ ഉപയോഗത്തിൽ നിന്നാണ് ലഭിക്കുന്നത്. എന്നാൽ ഈ വിറകിന്റെ ഒരു ചെറിയ അംശമേ പാചകാവശ്യങ്ങൾക്കായി യഥാർഥത്തിൽ ഉപയോഗിക്കുന്നുള്ളു. ബാക്കി മുഴുവൻ കരിയായും പുകയായും നഷ്ടപ്പെടുകയാണ്. അടുപ്പിൽ നിന്നുള്ള പുകയിൽ ബെൻസോ ആൽഫ പൈറിൻ, കാർബൺ മോണോക്സൈഡ് തുടങ്ങിയ രാസവസ്തുക്കളുണ്ട്. അവ ശ്വാസകോശ രോഗങ്ങൾക്കും വിളർച്ചയ്ക്കും കാരണമാക്കും അടുപ്പ് സ്ഥിരമായി ഉപയോഗിക്കേണ്ടിവരുന്നത് സ്ത്രീകളായതുകൊണ്ട് അവരുടെ ആരോഗ്യത്തെ നാടൻ അടുപ്പുകൾ വൻ തോതിൽ ബാധിക്കുന്നു. അതിനോടൊപ്പം മരങ്ങൾ വെട്ടിപ്പോകുന്നതുമൂലം വിറകിന്റെ ലഭ്യത ചുരുങ്ങിവരികയാണ്. വിറകിന്റെ വില വൻ തോതിൽ വർധിക്കുകയും ചെയ്യുന്നു. അതിന്റെ ഭാരവും കുടുംബത്തിനു താങ്ങേണ്ടിവരുന്നു.

ഈ സാഹചര്യങ്ങളിലാണ് ലഭ്യമായ വിറകിനെ പരമാവധി ഉപയോഗിക്കാൻ കഴിയുന്ന ദക്ഷത കൂടിയ അടുപ്പിന്റെ പ്രചരണം പ്രധാനമാകുന്നത്. നാടൻ അടുപ്പിന് 10-12 ശതമാനം മാത്രമേ ദക്ഷതയുള്ളുവെങ്കിൽ 30 ശതമാനം ദക്ഷതയുള്ള അടുപ്പ് വികസിപ്പിക്കാൻ ശാസ്ത്ര സാഹിത്യപരിഷത്തിന് കഴിഞ്ഞിട്ടുണ്ട്. പുക ചിമ്മിനി വഴി പുറത്തുകളയുന്നതുമൂലം അടുക്കളയിലെ പുകയും മാലിന്യവും ഒഴിവാകുകയും ചെയ്യുന്നു. പുതിയ ഇനം അടുപ്പിന്റെ ദക്ഷത വർധിപ്പിക്കാനുള്ള ശ്രമങ്ങൾ നടന്നു വരികയാണ്.

സ്ത്രീകളെ സംബന്ധിച്ചിടത്തോളം വളരെ സുപ്രധാനമാണ് ഈ പരീക്ഷണങ്ങൾ. മെച്ചപ്പെട്ട അടുപ്പ് ഉപയോഗിക്കാനും അധ്വാന

ഭാരം കുറയ്ക്കാനും കഴിയുന്നു എന്നതുമാത്രമല്ല ഇതിലടങ്ങിയിരിക്കുന്നത്. വളരെക്കാലമായി മുരടിച്ചു നിൽക്കുന്ന ശാസ്ത്രശാഖയുടെ ഗാർഹികോർജത്തിന്റെ ഉപയോഗത്തെക്കുറിച്ചുള്ള പഠനങ്ങളുടെ വളർച്ചയിൽ സുപ്രധാനമായ കാൽവെയ്പുകൂടിയാണ്. വീട്ടുജോലി അധമമായ ഒരു പണിയല്ല, ശാസ്ത്രീയമായ ആസൂത്രണം വേണ്ടിവരുന്ന ഉല്പാദനക്രിയയാണ് എന്ന വസ്തുത സ്ത്രീകളെ മനസ്സിലാക്കാനുള്ള വേദിയും കൂടിയാണത്. ശാസ്ത്രത്തിന്റെ അടിസ്ഥാന തത്വങ്ങൾ സ്ത്രീകളെ മനസ്സിലാക്കാനുള്ള തുറയായും പരിഷത്തടുപ്പിനെ ഉപയോഗിക്കാം. കേരളത്തിൽ സ്ഥിര ഗാർഹിക തലത്തിലനുഭവപ്പെടുന്ന ഊർജപ്രശ്നങ്ങൾക്ക് ഒരു പരിഹാരമാർഗം കൂടിയാണത്.

## സ്ത്രീകളും ആരോഗ്യവും

സ്ത്രീകളുടെ ആരോഗ്യത്തെപ്പററി പ്രത്യേക പഠനങ്ങൾ ആരംഭിച്ച് അധികകാലമായില്ല. ശാസ്ത്ര സാഹിത്യപരിഷത്ത് ഈ രംഗത്ത് വളരെ അടുത്ത കാലം മുതലാണ് പഠനം ആരംഭിച്ചത്. സമൂഹത്തിലെന്നപോലെ ആരോഗ്യരംഗത്തും സ്ത്രീകളുടെ അധമപദവി നാം ഇന്ന് മനസ്സിലാക്കുന്നു.

ആരോഗ്യം എന്നതിന് സാധാരണ നാം ശാരീരിക ആരോഗ്യം എന്ന അർത്ഥമേ കല്പിക്കാറുള്ളൂ. അതുതന്നെ രോഗമില്ലായ്മ എന്ന നിർവചനത്തിലേക്കും താഴ്ന്നുപോകാറുണ്ട്. എന്നാൽ ലോകാരോഗ്യ സംഘടനയുടെ അഭിപ്രായത്തിൽ ആരോഗ്യം ശാരീരിക ആരോഗ്യത്തെക്കുറിച്ചുള്ള കണക്കുകളും വിവരങ്ങളും മാത്രം വെച്ചുകൊണ്ടു നടത്തുന്ന പഠനത്തിലെ (വിശകലനത്തിലെ) അശാസ്ത്രീയത ഇതിൽനിന്നുതന്നെ ബോധ്യമാകും.

ശാരീരികാരോഗ്യത്തിന്റെ സ്ഥിതിയെന്താണെന്ന് ആദ്യം നോക്കാം. ഇന്ത്യ മൊത്തത്തിലെടുത്താൽ സ്ത്രീയുടെ ആരോഗ്യനില പുരുഷന്റേതിനെക്കാൾ എത്രയോ പിറകിലാണ് എന്നാൽ ജീവശാസ്ത്രപരമായ കാരണങ്ങളാൽ സ്ത്രീക്ക് പുരുഷനെക്കാൾ അതിജീവനാനുകൂല്യം ഉണ്ട് എന്ന ശാസ്ത്രജ്ഞരുടെ അഭിപ്രായം കൂടി കണക്കിലെടുത്തുകൊണ്ടുവേണം. ഈ യാഥാർത്ഥ്യം പരിശോധിച്ചെങ്കിലേ ഇന്ത്യൻ സ്ത്രീയുടെ ദയനീയചിത്രം വ്യക്തമാകൂ. സ്ത്രീയിൽ അധികമുള്ള X ക്രോമസോം, രക്തത്തിൽ ഈസ്ട്രജൻ എന്ന ഹോർമോണിന്റെ അധികതോത്, അന്തരീക്ഷ താപമാനത്തിലും മററും വരുന്ന മാററങ്ങളോട് പൊരുത്തപ്പെടാനുള്ള സ്ത്രീയുടെ വർധിച്ച കഴിവ് തുടങ്ങിയവയാണ് ഈ അതിജീവനക്കഴിവിന്റെ കാരണം.

ശരിയായ രീതിയിലും അളവിലും ആഹാരം ലഭിക്കായ്ക, ശുദ്ധജലം ലഭിക്കായ്ക, പരിസര ശുചിത്വം ഇല്ലായ്മ എന്നിവ മൂലമുണ്ടാകുന്ന രോഗങ്ങളാണ് ഇന്ത്യയിലധികവും. ഇവയെല്ലാം കൂടാതെ, പരിസരനാശംമൂലം വിറക്, കുടിവെള്ളം, കാലിത്തീററ മുതലായവ സംഘടിപ്പിക്കാൻ സ്ത്രീക്ക് അമിതാധ്വാനം ചെയ്യേണ്ടിവരുന്നുണ്ട്. ഇന്നത്തെ ഇന്ത്യയിലെ ജനവിരുദ്ധ വികസനനയം അടിച്ചേൽപ്പിക്കുന്ന പാപ്പരീകരണത്തിന്റെ ഭാരം സ്ത്രീകളാണ് വഹിക്കേണ്ടി വരുന്നത്. എന്നാൽ സ്വാതന്ത്ര്യത്തിനു മുമ്പും പിമ്പും, ഇത്തരം ദരിദ്ര രോഗങ്ങൾക്കുള്ള പരിഹാരത്തിനല്ല മുൻതൂക്കം നൽകിയിരുന്നത്. 1946-ലെ ഭോർകമ്മിററിയുടെ ശുപാർശപ്രകാരം സ്ഥാപിക്കപ്പെട്ട പ്രാഥമികാരോഗ്യകേന്ദ്രങ്ങൾ വെറും കുടുംബാസൂത്രണ കേന്ദ്രങ്ങളായി മാറുകയാണ് ചെയ്തത്. പകരം ആരോഗ്യമേഖലയിൽ ചെലവഴിക്കുന്ന പണം ഏറിയ പങ്കും ലാഭത്തിൽ മാത്രം കണ്ണുള്ള സ്വകാര്യ ആശുപത്രികൾക്കും സമ്പന്നർ മാത്രം എത്തിപ്പെടുന്ന ചികിത്സാകേന്ദ്രങ്ങൾക്കുമായി ഒഴുകുന്നു. 21-ാം നൂററാണ്ടിലേക്കു കുതിക്കുമ്പോഴും, പട്ടിണി കൊണ്ടും വയറിളക്കം തുടങ്ങിയ രോഗങ്ങൾ കൊണ്ടും ആയിരക്കണക്കിനാളുകൾ മരിക്കുന്ന രാജ്യമാണ് നമ്മുടേത്.

നമ്മുടെ ദേശീയ ആരോഗ്യനയത്തിൽ പ്രാഥമിക ആരോഗ്യസേവനത്തിനാണ് പ്രധാന്യം കൊടുത്തിട്ടുള്ളത്. എന്നാൽ ഇത് കടലാസിൽ മാത്രമാണ് എന്നതാണ് വസ്തുത.

വിഭവങ്ങളുടെ തുല്യമായ വിതരണം, ജനപങ്കാളിത്തം, വിവിധ വകുപ്പുകളുമായി സംയോജിച്ചുള്ള പ്രവർത്തനം, നാടിനു ചേരുന്ന സാങ്കേതിക വിദ്യ എന്നീ നാല് അടിസ്ഥാന തത്വങ്ങളാണ് പ്രാഥമിക ആരോഗ്യ സേവനത്തിനുള്ളത്. ഇവയുടെ അടിസ്ഥാനത്തിൽ ആഹാരം, ആരോഗ്യ വിദ്യാഭ്യാസം, ശുദ്ധജലവിതരണം, പരിസര ശുചീകരണം, മാതൃശിശു സംരക്ഷണം, കുടുംബാസൂത്രണം, രോഗപ്രതിരോധം, പ്രാദേശിക രോഗങ്ങളുടെ നിയന്ത്രണം, സാധാരണ രോഗങ്ങളുടെ ചികിൽസ, അവശ്യ മരുന്നുകളുടെ വിതരണം എന്നിങ്ങനെ എട്ട് ഘടകങ്ങളായി പ്രാഥമികാരോഗ്യ സേവനത്തെ തിരിക്കാം.

ഭൂരിപക്ഷം ഇന്ത്യൻ ജനതയെയും അലട്ടുന്ന പ്രശ്നമാണ് പട്ടിണി. എന്നാൽ നമ്മുടെ സാമൂഹ്യ സാംസ്കാരിക ബന്ധങ്ങളുടെയും ആചാരങ്ങളുടെയും പ്രത്യേകത മൂലം പട്ടിണി കൂടുതലായി ബാധിക്കുന്നത് സ്ത്രീകളെയാണെന്ന് കാണാം. സാമ്പത്തിക ഞെരുക്കമുണ്ടാകുമ്പോൾ ആദ്യം ഭക്ഷണം ഉപേക്ഷിക്കേണ്ടിവരുന്നത് സ്ത്രീയായിരിക്കും. സ്ത്രീയുടെ അധ്വാനത്തിന്റെ മൂല്യം കാണാതിരിക്കു

ന്നതുകൊണ്ട് തന്നെ അവർക്ക് കുറഞ്ഞ ഊർജ്ജം മാത്രമേ ആവശ്യമുള്ളു എന്ന തെററായ ധാരണയും നമ്മുടെ സമൂഹത്തിനുണ്ട്.

വിദ്യാഭ്യാസത്തിന്റെ കാര്യത്തിലും സ്ത്രീയോട് വിവേചനവം കാണിക്കുന്നുവെന്നത് വ്യക്തമാണ്. പെൺകുട്ടികൾ വിദ്യാഭ്യാസം നേടേണ്ട ആവശ്യം തന്നെയില്ലെന്ന് കരുതുന്നവർ ഇന്നും ഇന്ത്യയിൽ ഏറെയുണ്ട്. ഇനി, പെൺകുട്ടികൾ പഠിക്കുന്നതിൽ വിരോധമില്ലാത്തവർ പോലും ദാരിദ്ര്യം മൂലമോ മറേറാ ഒരു സന്നിഗ്ധാവസ്ഥ വന്നാൽ ആദ്യം പഠിത്തം നിർത്തുക പെൺകുട്ടിയുടെതായിരിക്കും. ഇങ്ങനെ ഇന്ത്യൻ സ്ത്രീ വേണ്ടത്ര വിദ്യാഭ്യാസം ലഭിക്കാതെയാണ് വളരുന്നത്. ആരോഗ്യ വിദ്യാഭ്യാസത്തിന്റെ പ്രധാന്യം നമ്മുടെ ആരോഗ്യനയത്തിലെഴുതിവെച്ചുകൊണ്ടുതന്നെയാണ് ഇത്തരത്തിൽ സ്ത്രീയെ യാതൊരു തരത്തിലുള്ള വിദ്യാഭ്യാസവും ലഭിക്കാത്ത അവസ്ഥയിലേക്ക് തള്ളിവിടുന്നത്.

വളരെ ചെറുപ്രായത്തിൽ വിവാഹിതരാകുന്നതിനാൽ വളരെ നേരത്തെ ഗർഭിണിയാകുന്നു. സ്ത്രീ തന്നെ വളർന്നുകൊണ്ടിരിക്കുന്ന പ്രായത്തിൽ ഗർഭം ധരിക്കുന്നതുകൂടി ചെയ്യുന്നതോടെ അവളുടെ ആരോഗ്യം കൂടുതൽ വഷളാകുന്നു. ശരിയായ വിദ്യാഭ്യാസത്തിന്റെ കുറവും അന്ധവിശ്വാസങ്ങളുമാണ് പുഷ്പിണിയാകുന്നതിനു മുൻപുതന്നെ സ്ത്രീയെ വിവാഹബന്ധത്തിലേക്ക് തള്ളിവിടുന്നത്. കൂടുതൽ ദാരിദ്ര്യത്തിലേക്ക് വഴുതിവീണുകൊണ്ടിരിക്കുന്നതും അനാരോഗ്യകരമായ ചുററുപാടുകളുള്ളതുമായ നമ്മുടെ സമൂഹത്തിൽ ശിശുമരണം ഏറുന്നത് സ്വാഭാവികമാണ്. ഇത് സ്ത്രീയെ കൂടുതൽ പ്രസവങ്ങൾക്ക് നിർബന്ധിതയാക്കുന്നു. സ്ത്രീയുടെ ആരോഗ്യം ഇവിടെ തീർത്തും അവഗണിക്കപ്പെടുകയാണ്. വേണ്ടത്ര പരിരക്ഷ ലഭിക്കാത്തതുകൊണ്ടു തന്നെ ഗർഭസംബന്ധമായ അസുഖങ്ങൾ മിക്കസ്ത്രീകളെയും പിടികൂടുന്നുവെന്ന് കാണാം.

പ്രാഥമികാരോഗ്യസേവനത്തിൽ സ്ത്രീയെ സവിശേഷമായി ബാധിക്കുന്ന ഘടകമാണ് മാതൃശിശുസംരക്ഷണവും കുടുംബാസൂത്രണവും. ഇവ രണ്ടും പ്രാഥമിക ആരോഗ്യകേന്ദ്രങ്ങളിലൂടെ നിറവേററാൻ കഴിയണമെന്നതാണ് സങ്കൽപമെങ്കിലും മാതൃശിശുസംരക്ഷണത്തിന് കാര്യമായ പ്രാധാന്യം നൽകുന്നില്ല. പരിഷത്ത് തന്നെ നടത്തിയ പി. എച്ച്. സി. സർവേ വെളിപ്പെടുത്തിയത് പ്രാഥമികാരോഗ്യ സംവിധാനം താരതമ്യേന മെച്ചപ്പെട്ട കേരളത്തിൽ പോലും അത്യാവശ്യ മരുന്നുകൾ ലഭ്യമല്ലെന്നതാണ്. സ്ത്രീകളെ ലക്ഷ്യമാക്കിക്കൊണ്ടുള്ള കുടുംബക്ഷേമ പദ്ധതികളാണ് ഇന്ന് സ്ത്രീയുടെ ആരോഗ്യ പ്രശ്നങ്ങളിൽ പ്രധാനപ്പെട്ടത്.

അമേരിക്കയെപ്പോലുള്ള സാമ്രാജ്യത്വരാഷ്ട്രങ്ങളിലും മററും വികസിപ്പിച്ചെടുക്കുന്ന പല മരുന്നുകളും പരീക്ഷിച്ചു നോക്കുന്നത് ഇന്ത്യയെപ്പോലുള്ള മൂന്നാം ലോകരാജ്യങ്ങളിലാണ്. സ്വന്തം രാജ്യത്തു നിരോധിക്കപ്പെട്ട മരുന്നുകളും ഇഞ്ചക്ഷനുകളും ഗർഭനിരോധന തന്ത്രങ്ങളുമെല്ലാം ഇക്കൂട്ടർ ദരിദ്രരാജ്യങ്ങളിലേക്ക് കയററി ലാഭമു ണ്ടാക്കുന്നു. സാമ്രാജ്യത്വ ശക്തികളുടെയും ബഹുരാഷ്ട്ര കുത്തക കളുടെയും ലാഭക്കൊതി മൂലം ജീവച്ഛവങ്ങളായി മാറുന്നത് കുടുംബാസൂത്രണ പദ്ധതികൾക്ക് ഇരയാകേണ്ടി വരുന്നസ്ത്രീ കളാണ്.

ശാസ്ത്രത്തിൻെറ തെററായ ഉപയോഗത്തിനും സ്ത്രീകളോടുള്ള വിവേചനത്തിനും ഉദാഹരണമാണ് അമ്നിയോസെൻറസിസിൻെറ പ്രയോഗം. ഭ്രൂണവൈകല്യങ്ങൾ നിർണ്ണയിക്കുന്നതിനും ചികിൽ സയ്ക്കും പ്രയോജനപ്പെടുത്താവുന്ന ഈ രീതി ലിംഗ നിർണ്ണയ ത്തിനും അതുവഴി പെൺ ശിശുക്കളെ ഭ്രൂണാവസ്ഥയിൽ തന്നെ നശി പ്പിക്കുന്നതിനുമാണ് ഇന്ന് ഉപയോഗിക്കുന്നത്. ഭോപാൽ കൂട്ടക്കൊ ലയ്ക്കുശേഷം ഗർഭിണികളായ സ്ത്രീകളെ പരിശോധിക്കുന്നതിനോ ഭ്രൂണവൈകല്യങ്ങൾ കണ്ടെത്തുന്നതിനോ അമ്നിയോസെൻറസിസ് ഉപയോഗിക്കാൻ കൂട്ടാക്കിയില്ല എന്നത് ഇവിടെ പ്രത്യേകം ഓർക്കേ ണ്ടതുണ്ട്.

ജനങ്ങളുടെ പ്രത്യേകിച്ച് സ്ത്രീകളുടെ ആരോഗ്യത്തിൽ നിർ ണ്ണായകമായ പങ്ക് വഹിക്കാൻ കഴിയുന്ന പ്രാഥമികാരോഗ്യ കേന്ദ്ര ങ്ങൾ എങ്ങനെ കുടുംബാസൂത്രണകേന്ദ്രങ്ങളായി മാറിയെന്ന് പരി ശോധിക്കാം. ഇതിനു ആദ്യമായി ജനസംഖ്യാനിയന്ത്രണത്തിൻെറ രാഷ്ട്രീയം എന്താണെന്ന് മനസ്സിലാക്കണം.

ലോകജനസംഖ്യ ക്രമാതീതമായി വർദ്ധിക്കുകയാണെന്ന ആശങ്ക വളരാൻ തുടങ്ങിയിട്ട് രണ്ടുമൂന്നു ദശകങ്ങളായി. ഇതുമായി ബന്ധപ്പെട്ട് തോമസ് മാൽത്തൂസ് എന്ന വിദഗ്ധൻ മുന്നോട്ടുവെച്ച വാദ ങ്ങൾ, ജനസംഖ്യ ഭക്ഷണ ലഭ്യതയെക്കാൾ കൂടുതൽ വേഗത്തിൽ വളർ ന്നുകൊണ്ടിരിക്കുന്നു, ദരിദ്രൻ ദരിദ്രനായിരിക്കുന്നത് എണ്ണത്തിൽ കൂടുതലുള്ളതുകൊണ്ടാണ് എന്നിവയാണ്. എന്നാൽ ഇത് തെ ററാണെന്ന് ചരിത്രം തന്നെ തെളിയിക്കുന്നു. ജനസംഖ്യാവളർച്ച യോടൊപ്പം തന്നെ ഭക്ഷ്യധാന്യോൽപാദനവും വർദ്ധിച്ചിട്ടുണ്ട് എന്നതാണ് വസ്തുത. കാർഷിക പ്രദേശങ്ങളുടെ വികാസം, ഉല്പാദനക്ഷമതയുടെയും വിളവെടുക്കൽ ശേഷിയുടെയും വളർച്ച, ശാസ്ത്ര സാങ്കേതിക വിദ്യകളുടെ വളർച്ച എന്നീ കാരണങ്ങളാൽ ഭക്ഷ്യധാന്യോൽപാദനം വേണ്ടതിലധികം തന്നെ ഉയർന്നിട്ടുണ്ട്. ഭക്ഷ്യധാന്യവിതരണത്തിലെ അസമത്വവും അപാകതയുമാണ് പട്ടിണി

ക്കും ദാരിദ്ര്യത്തിനും കാരണമാകുന്നത്. ഈ വസ്തുത ഉൾക്കൊള്ളാതെ മാൽത്തൂസിൻെറ പക്ഷക്കാരായ അധികൃതർ ജനസംഖ്യാ വർദ്ധനയെ നിയന്ത്രിക്കാനുള്ള പദ്ധതികൾ ആവിഷ്ക്കരിച്ചു. ദാരിദ്ര്യത്തിൻെറ പ്രശ്നം അവരുടെ എണ്ണത്തിൻെറയും അവരുടെ പുനരുല്പാദനക്ഷമത നിയന്ത്രിക്കുന്നതിൻെറയും പ്രശ്നമായി മാറി.

ഈ ചിന്താഗതിയെ ഡാർവിൻെറ പരിണാമസിദ്ധാന്തത്തിൽ നിന്നടർത്തിയെടുത്ത ചില ധാരണകളുമായി യൂജെനിക്സ് എന്ന പ്രസ്ഥാനക്കാർ വളർന്നുവന്നു. ജനങ്ങളുടെ എണ്ണത്തിൽ മാത്രമല്ല, ഗുണത്തിലും ശ്രദ്ധിക്കേണ്ടതുണ്ടെന്നായി. അവരുടെ പ്രചരണത്തിൻെറ ഫലമായാണ് ജനസംഖ്യാ നിയന്ത്രണവും വന്ധ്യംകരണത്തിനുള്ള നടപടികളും വ്യാപകമായത്. എന്നാൽ അമ്മയുടെയും കുഞ്ഞിൻെറയും ആരോഗ്യം, ഉല്പാദന നിയന്ത്രണത്തെക്കുറിച്ചുള്ള അറിവ് തൊഴിലാളികളിൽ എത്തിക്കേണ്ടതിൻെറ ആവശ്യം എന്നീ കാര്യങ്ങളിൽ ശ്രദ്ധിച്ചത് സോഷ്യലിസ്ററുകളും ലിബറൽ ജനാധിപത്യവാദികളുമായിരുന്നു.

യൂജനിസ്ററ് പ്രസ്ഥാനത്തിൻെറ വളർച്ചയും ഗർഭനിരോധന മാർഗ വ്യവസായികളുമായുള്ള അവരുടെ കൂട്ടുകെട്ടും ജനസംഖ്യാ നിയന്ത്രണം മൂന്നാം ലോകരാജ്യങ്ങളിലെ പ്രധാന പ്രശ്നമാക്കി. ദരിദ്രരുടെ മേൽ നിർബന്ധിത വന്ധ്യംകരണം നടത്തുന്നതിനും ആധുനിക ഗർഭനിരോധന മാർഗങ്ങൾ വിററഴിക്കുന്നതിനും ഇവർക്ക് സഹായകമായത് അന്താരാഷ്ട്ര സംഘടനകളിൽ ഇത്തരം വ്യവസായികൾക്കുണ്ടായിരുന്ന മുൻകൈയാണ്. ജനസംഖ്യാവർദ്ധനയും സാമ്പത്തിക വികസനവും തമ്മിലുള്ള സങ്കീർണമായ ബന്ധം മനസ്സിലാക്കുന്നതിനു പകരം ബഹുരാഷ്ട്ര കുത്തകകൾക്കും സാമ്രാജ്യത്വ രാജ്യങ്ങൾക്കും ലാഭം വർധിപ്പിക്കുന്നതിനു വഴി തുറന്നിട്ടുകൊടുക്കുകയാണ് ജനസംഖ്യാനിയന്ത്രണ പരിപാടികൾ ചെയ്തത്.

ആദ്യത്തെ ദേശീയ കുടുംബാസൂത്രണ പദ്ധതി 1951 ലാണ് ഇന്ത്യയിൽ നിലവിൽ വന്നത്. അമേരിക്ക ബ്രിട്ടനും സ്വീഡനുമായി ചേർന്ന് ഉണ്ടാക്കിയതാണ് ഇന്ത്യൻ ജനസംഖ്യാ നിയന്ത്രണ സംഘടന (FPAI). ഇതേ തുടർന്ന് ജനനനിയന്ത്രണ പരിപാടികൾക്കായി ഇന്ത്യക്ക് വളരെയധികം വിദേശ സഹായം ലഭിച്ചു. അറുപതുകൾക്കു ശേഷം, ജനങ്ങളുടെ പൊതു ആരോഗ്യത്തിന് ഗവൺമെൻറ് പ്രാധാന്യം കൊടുക്കാതായി. കുടുംബാസൂത്രണത്തിലായി ശ്രദ്ധ മുഴുവനും. കുടുംബാസൂത്രണമാകട്ടെ, ഗർഭനിരോധനം അടിച്ചേൽപ്പി

ക്കാനുള്ള ഒരു ഉപാധി മാത്രമായി തരംതാണു. വിദേശ കമ്പനികളു ടെയും ഏജൻസികളുടെയും പരീക്ഷണങ്ങൾക്കും ഗവേഷണങ്ങൾക്കും ഇന്ത്യയിലെ സ്ത്രീകളും ഇരയായി. അവരുടെ ലാഭത്തിനു വേണ്ടി ഇന്ത്യൻ സ്ത്രീയുടെ ആരോഗ്യം നശിപ്പിക്കപ്പെട്ടു. ഓരോ വർഷവും ഓരോ തരത്തിലുള്ള ഗർഭനിരോധന മാർഗങ്ങൾക്ക് ഗവൺമെൻറ് ഊന്നൽ കൊടുത്തത് വിദേശ സഹായത്തിനനുസരിച്ചായിരുന്നു. അടിയന്തിരാവസ്ഥകാലത്താണ് ഇന്ത്യയിൽ ഏററവും കൂടുതൽ വന്ധ്യംകരണ ശസ്ത്രക്രിയകൾ നടത്തിയത്. തൊഴിലാളികളുടെ പ്രമോഷനും ഇൻക്രിമെൻറും തടഞ്ഞുവെക്കുക, റേഷൻ നിഷേധി ക്കുക തുടങ്ങിയ ഭീഷണികളിലൂടെയാണ് വന്ധ്യംകരണം നടത്തി ക്കൊണ്ടിരുന്നത്.

പിന്നീട് കുടുംബാസൂത്രണത്തിന് വാർഷിക ലക്ഷ്യങ്ങൾവെച്ച് പൂർത്തിയാക്കലായി. ഇതോടെയാണ് പ്രാഥമിക ആരോഗ്യ പ്രവർ ത്തനങ്ങളെല്ലാം സ്തംഭിച്ചത്, പ്രാഥമിക ആരോഗ്യ കേന്ദ്രങ്ങൾ കുടുംബാസൂത്രണ ക്ലിനിക്കുകളായി മാറിയത്. ഇവിടെയും പ്രധാന ഇര സ്ത്രീകൾ തന്നെയായിരുന്നു. സ്ത്രീയുടെ ആരോഗ്യ ത്തിൽ ആയിരുന്നില്ല അവരുടെ ശ്രദ്ധ. ടാർജററ് എത്തിക്കലിലായി രുന്നു.

ജനസംഖ്യാ നിയന്ത്രണവും ഗർഭനിരോധന ഗുളികകളും കൊ ണ്ട് ജനപ്പെരുപ്പം തടയാനാവില്ല. ജനങ്ങളുടെ ജീവിതനിലവാരം ഉയരുകയും സാമ്പത്തിക സാമൂഹ്യ ഘടനയിൽ മാററം വരികയും വേണം. എങ്കിലേ, പുനരുല്പാദനക്രമീകരണത്തിനുള്ള ബോധം ജനങ്ങൾക്കുണ്ടാകൂ.

സ്ത്രീകളുടെ ആരോഗ്യ പ്രശ്നങ്ങളെക്കുറിച്ച് മെഡിക്കൽ സ്ഥാപനങ്ങൾ കാണിക്കുന്ന വിവേചനവും ഇന്നത്തെ ദുസ്ഥിതി ക്ക് കാരണമാണ്. കുടുംബാസൂത്രണ പ്രവർത്തനങ്ങളുടെ പ്രധാന ഇര സ്ത്രീകളാണെന്നതിനുപുറമെ ചില പ്രത്യേകതരം രോഗങ്ങൾ സ്ത്രീകൾക്കേവരൂ എന്ന ധാരണയുണ്ടാക്കുന്നുണ്ട്. ഉദാഹരണത്തി ന് മാനസികരോഗങ്ങൾ. സ്ത്രീകൾക്ക് അമർഷമുണ്ടായാൽ അത് ഹിസ്ററീരിയയാണ്. പുരുഷനുണ്ടായാൽ അത് ''ആണത്തമാണ്''. അടുത്ത കാലത്തുവന്ന വനിതാ വികസന പരിപ്രേക്ഷ്യത്തിൽ സ്ത്രീ കൾക്കുണ്ടാകുന്ന പിശാചുബാധയെയും ഞരമ്പുരോഗങ്ങളെയും ചി കിൽസിക്കാൻ പ്രാഥമികാരോഗ്യകേന്ദ്രങ്ങളിലെ ഡോക്ടർമാർക്ക് പ്രത്യേക പരിശീലനം നല്കണമെന്ന് പറയുന്നു. പരിശീലനമാ ണോ വേണ്ടത്? സ്ത്രീകൾക്കാണ് ഇത്തരം രോഗം വരുകയെന്ന ധാരണ മാററാനുള്ള പ്രചരണമല്ലേ? അതുപോലെ സർജറി, കാർ ഡിയോളജി, ന്യൂറോളജി മുതലായ ഉന്നത മേഖലകളിൽ സ്ത്രീക

ളായ ഡോക്ടർമാർ വളരെ കുറവാണ്. ഗൈനക്കോളജി, പീഡിയാട്രിക്സ് മുതലായവയാണ് സ്ത്രീകളുടെ വിഷയങ്ങൾ. പ്രസവവും ശിശുപരിപാലനവും സ്ത്രീകളുമായി ബന്ധപ്പെട്ടവയാണല്ലോ. ഇത്തരത്തിലുള്ള ചേരിതിരിവുകൊണ്ട് സ്ത്രീകളുടെ ആരോഗ്യ പ്രശ്നങ്ങൾ സ്ത്രീകളുടെ മേഖലയാക്കി പൊതുവെ അവഗണിക്കുന്ന രീതിയാണ് ഇന്ന് നിലവിലുള്ളത്.

പാപ്പരീകരണം, തൊഴിലില്ലായ്മ, വിദ്യാഭ്യാസമില്ലായ്മ, സാമൂഹ്യമായ വിവേചനം, പീഡനങ്ങൾ ഇവയെല്ലാംചേർന്നാണ് സ്ത്രീകളുടെ അനാരോഗ്യത്തിലേക്ക് വഴിതെളിയിക്കുന്നത്. എല്ലാ മേഖലകളിലും സ്ത്രീക്ക് പ്രത്യേകമായും സ്ത്രീപുരുഷ വ്യത്യാസമില്ലാതെ ദരിദ്രവൽക്കരിക്കപ്പെടുന്ന മഹാഭൂരിപക്ഷം പൊതുവെയും നേരിടുന്ന അടിച്ചമർത്തലുകളും പീഡനങ്ങളും അവസാനിച്ചാലേ, സ്ത്രീക്ക് പൂർണ ആരോഗ്യവതിയാകാനുള്ള സാഹചര്യം ഉണ്ടാകൂ. O

